

# മണം തരുന്ന മൃഗം

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**

ഷേക്സ്പിയറുടെ ഒരു നാടകത്തിലെ കഥാപാത്രമായ ക്ലാഡിയോ ഇങ്ങനെ പറഞ്ഞിട്ടുണ്ട്—'' ''ഒരു യുവാവ് വെരുകിൻ പുനു പുരട്ടിത്തുടങ്ങിയാൽ, തീരുമാനിക്കാം അയാൾ പ്രണയത്തിലെത്തിയിരിക്കുന്നു എന്ന്.'' ശരിയാണ്. പഴയ കാലത്തും സുഗന്ധലേപനങ്ങളിൽ താൽപര്യമുണ്ടായിരുന്നത് യുവാക്കൾക്ക തന്നെയാണ്. അധികവും യുവതികളെ ആകർഷിക്കുവാൻ! യൂറോപ്പിൽ പോലും വെരുകിൻ പുനുവിന് പ്രിയമേറിയിരുന്നു അക്കാലത്ത്!

സോളമൻ രാജാവ് ധാരാളമായി അത് ഉപയോഗിച്ചിരുന്നു എന്നാണറിവ്. അദ്ദേഹത്തിനു വേണ്ടിവന്നിരുന്ന വിഭവം എത്യോപ്യയിൽ നിന്നായിരുന്നത്രേ കൊണ്ടുചെന്നിരുന്നത്. ഇതുപോലെ, പ്രതാപികളും പ്രസിദ്ധരുമായ പല ഭരണാധികാരികളും ഈ സുഗന്ധവസ്തു വളരെ പ്രിയപ്പെട്ടതായി സ്വീകരിച്ചിട്ടുണ്ട്.

1934-ൽ മാത്രം ആഫ്റിക്കയിൽ നിന്ന് 21/2 ടൺ വെരുകിൻ പുനു കയററിയയച്ചിട്ടുണ്ടെന്നാണ് കണക്ക് കാണിക്കുന്നത്! അന്ന് അതിന് 120,000 ഡാളർ വില മതിച്ചിരുന്നു. ഇന്ന് ഇതിനേക്കാൾ എത്രയോ മടങ്ങ് പുനു വേണ്ടിവരുന്നുണ്ട്. പക്ഷേ ആവശ്യത്തിൽ ഏറിയ പങ്കും കൃത്രിമമായ ഉൽപന്നം, നിറവേററുന്നു!

കേരളത്തിലെ വെരുകിൻപുനു

പണ്ടേയ്ക്കു പണ്ടേ പ്രസിദ്ധി നേടിയിട്ടുള്ളതാണ്. വെരുകിനെ കൂട്ടിൽ വളർത്തി പുനു ശേഖരിക്കുന്ന പതിവ് ഇവിടെയുണ്ടായിരുന്നു. ഈ ലേഖകൻ തന്നെ എത്രയോ എണ്ണത്തെ ഇങ്ങനെ കാണുകയും പഠിക്കുകയും ചെയ്തിട്ടുണ്ട്. മനുഷ്യവാസമടുപ്പിച്ചുള്ള വെളിപ്രദേശങ്ങളാണ് സാധാരണമായി വെരുകിനു് പ്രിയമുള്ള സങ്കേതം. കുറുക്കന്റെ കാര്യവും ഏതാണ്ട് ഇതുപോലെ തന്നെ. ചിലപ്പോൾ ആൾത്തിരക്കുള്ള പട്ടണങ്ങളിൽ പോലും സാമർത്ഥ്യത്തോടെ ഒളിച്ചു ജീവിക്കാൻ വെരുകിനു് വിരുതുണ്ട്. മദിരാശി പട്ടണത്തിലെ സെൻസസ് ആപ്പീസിലെ കടലാസുഫയലുകൾ സൂക്ഷിച്ചിരുന്ന കെട്ടിടത്തിനുള്ളിൽ തങ്ങുകമാത്രമല്ല, കുട്ടികളെ പ്രസവിച്ചു് കുടിയിരിക്കുകയും ചെയ്ത വെരുകിനെപ്പററി ഈ ലേഖകനു് അറിവുണ്ട്!

നീന്താനും മരത്തിൽ കയറാനും വെരുകിനു് കഴിയും. പകൽ വേളയിൽ പൊതുവെ ഒളിവിൽ കഴിഞ്ഞുകൂടും. അപ്പോൾ വിശ്രമം തന്നെ. ഇരുട്ടുവീശിത്തുടങ്ങിയാൽ വെളിയിൽ വരും. അതിന്റെ സ്വകാര്യജീവിതത്തെക്കുറിച്ച് വസ്തുനിഷ്ഠമായ വിവരങ്ങൾ നന്നേകുറവാണു്. ഒരു ചൂതിൽ അതായതു് പ്രസവത്തിൽ— ഒന്നുരണ്ടുകുഞ്ഞുങ്ങളിലേറെ കാണാറില്ല. കൂട്ടിലിട്ടു വളർത്തുന്നവർ പ്രസവിക്കുക പതിവില്ല.

സുഗന്ധമരുളുന്ന ഒരുതരം വെരുകു് ശത്രുക്കളിൽനിന്നു് രക്ഷ നേടാനായി, അത്യന്തം ദുർഗ്ഗന്ധമുള്ള ഒരു ദ്രാവകം വിസർജ്ജിക്കുവാൻ വിരുതനാണു്. അവസാനത്തെ കയ്യായിട്ടാണു് ഈ പ്രയോഗം!

പുനു എന്നുപറയുന്ന വസ്തു, വെരുകിന്റെ മൂലാധാരഗ്രന്ഥിയിൽ നിന്നു് ഉൽഭവിക്കുന്ന ഒരു വിസർജ്ജനമാണു്. അതു് പുറത്തുവരുവാൻ, ഗ്രന്ഥിസ്ഥാനം, അതായതു് ആസനഭാഗം, എവിടെയെങ്കിലും —ചെടിയിലോ പാറക്കഷണത്തിലോ,—ഉരസ്സേണ്ടതുണ്ട്. അതുകൊണ്ടാണു് കൂട്ടിൽ കിടക്കുന്ന വെരുക് അതിൽ സ്ഥാപിക്കുന്ന മുളക്കഷണത്തിൽ കൂടെക്കൂടെ, ആസനം ഉരുമ്മുന്നതു്! വലുതും ചെറുതുമായ രണ്ടു ജാതികളിൽനിന്നാണു് നല്ല ഗുണമേറിയ പുനു സമ്പാദിക്കാവുന്നതു്. മരുന്നിനും മന്ത്രത്തിനും മാത്രമല്ല മററു പല കാര്യത്തിനും ഈ സുഗന്ധവസ്തു മനുഷ്യൻ ഉപയോഗപ്പെടുത്തിവരുന്നു.

പഴയ പല സങ്കേതങ്ങളിലും ഇന്നു് വെരുകിനെ കാണാൻ കിട്ടാതായിട്ടുണ്ട്. മററുപല ജന്തുക്കളെയും പോലെ വെരുകും വംശനാശത്തിലേക്കു് നീങ്ങിക്കൊണ്ടിരിക്കുകയാണെന്നാണു് അറിവ്. അതു് എന്നെന്നേക്കുമായി നഷ്ടമായാലും വെരുകിൻ പുനുവിനുപകരം മണമുള്ള കൃത്രിമ വസ്തു, ലഭ്യമാകും. പക്ഷേ ആ സുഗന്ധത്തിൽ ദുഃഖത്തിന്റെ അംശം കലർന്നിരിക്കു[illegible] തീർച്ചയാണു്.

—